## നിരീക്ഷണം

കെ. രാജേശ്വരി



സി. കേശവൻ

# പിതാക്കളും പുത്രന്മാരും

"എന്റെ മകനായ ബാലനാണ് എന്റെ മുഖ്യ എതിരാളി! പക്ഷേ, ഒന്നവൻ അറിയുന്നില്ല, ഞാൻ വാടക കൊടുക്കുന്ന വീട്ടിൽ താമസിച്ചുകൊണ്ട്, എന്റെ ചോറും ഭക്ഷണവും കഴിച്ച്, എന്റെ പശുക്കളുടെ പാലും കുടിച്ചാണ് അവൻ ഈ വൻ പ്രചാരണം എനിക്കെതിരായി നീക്കുന്നതെന്ന്. ഒരു ദരിദ്രനായ ഞാൻ പല പണച്ചാക്കുകളുമായാണ് ഈ നിയോജകമണ്ഡലത്തിൽ ഒരു ജീവന്മരണ സമരം നടത്തുന്നതെന്ന കാര്യവും അവൻ വിസ്മരിക്കുന്നു": ഇങ്ങനെ പരിതപിച്ചത് തിരു. കൊച്ചി മുഖ്യമന്ത്രി സി. കേശവൻ.

1951 ഒടുവിൽ നടന്ന പൊതുതെരഞ്ഞെടുപ്പാണ് സന്ദർഭം. ഇരവിപുരം നിയോജകമണ്ഡലത്തിലെ കോൺഗ്രസ് സ്ഥാനാർഥിയാണ് സി. കേശവൻ. പ്രധാന എതിരാളി വ്യവസായ പ്രമുഖനും ധനാഢ്യനുമായ വെണ്ടർ കൃഷ്ണപിള്ള. സ്ഥലത്തെ പണച്ചാക്കുകൾ ഒട്ടുമുക്കാലും വെണ്ടറുടെ പിന്നിലുണ്ട്. തെരഞ്ഞെടുപ്പു മൽസരം ഏതാണ്ടൊരു നായരീഴവയുദ്ധമായി പരിണമിച്ചിരിക്കുന്നു. അപ്പോഴാണ് ഈഴവ വോട്ടുബാങ്കിൽ വിള്ളൽ വീഴ്ത്താവുന്ന ഇടതുപക്ഷ സ്ഥാനാർഥിയുടെ രംഗപ്രവേശം. കശുവണ്ടി-കയർ-നെയ്ത്തുതൊഴിലാളികളിൽ നല്ല സ്വാധീനമുള്ള കെ.പി. രാഘവൻപിള്ളയായിരുന്നു ഇരവിപുരത്തെ ഇടതു സ്ഥാനാർഥി; ഇരവിപുരം ഉൾപ്പെടുന്ന കൊല്ലം ലോക്സഭാ സീറ്റിൽ മൽസരിക്കുന്നത് എൻ. ശ്രീകണ്ഠൻനായരും. ഇരുവരുടെയും മുഖ്യ പ്രചാരകൻ സഖാവ് കെ. ബാലകൃഷ്ണൻ- സി. കേശവന്റെ ദ്വിതീയ പുത്രൻ.

ജന്മനാ പ്രക്ഷോഭകാരിയായിരുന്നു ബാലകൃഷ്ണൻ. ഒരമ്പലം കത്തിയാൽ അത്രയും അന്ധവിശ്വാസം നശിക്കും എന്ന് തുറന്നടിച്ച പിതാവിനു യോജിച്ച പിൻഗാമി. കേശവനെയും വെല്ലുന്നതായിരുന്നു ബാലകൃഷ്ണന്റെ വാഗ്ധോരണി. പന്ത്രണ്ടാം വയസ്സിലായിരുന്നു ആദ്യമായി പൊതുയോഗത്തിൽ പ്രസംഗിച്ചത്. ഇന്റർമീഡിയറ്റിനു പഠിക്കുമ്പോൾ ആദ്യത്തെ ജയിൽവാസം. നിരോധം ലംഘിച്ച് കാശ്മീരിൽ പ്രവേശിച്ച ജവഹർലാൽ നെഹ്റുവിനെ ബയനറ്റ് ചാർജ് ചെയ്തു മുറിവേൽപിച്ചതറിഞ്ഞപ്പോൾ ബാലകൃഷ്ണൻ പൊട്ടിത്തെറിച്ചു. തിരുവനന്തപുരത്ത് പൊന്നറ ശ്രീധരന്റെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ അതി ഗംഭീരമായ പ്രസംഗം ചെയ്തു: "ഇന്ത്യൻ ജനതയുടെ ആവേശത്തിന്റെ പ്രതീകമായ നെഹ്റുവിന്റെ ശരീരത്തിൽനിന്ന് തെറിച്ച ചോരത്തുള്ളികളിൽനിന്നും ആഞ്ഞടിക്കുന്ന കൊടുങ്കാറ്റിൽ, ബ്രിട്ടീഷുകാരെ താങ്ങിനിർത്തുന്ന നാട്ടുരാജ്യങ്ങളിലെ കിരീടംവെച്ച തലകൾ പറന്നുപോകും." രാജ്യദ്രോഹ പ്രസംഗമെന്ന കുറ്റം ചുമത്തി തൊട്ടടുത്ത ദിവസം ബാലകൃഷ്ണൻ ലോകോളേജിൽനിന്ന് പുറത്താക്കപ്പെട്ടു. മാപ്പെഴുതിക്കൊടുത്തിരുന്നെങ്കിൽ തിരിച്ചെടുക്കുമായിരുന്നു. നിവർത്തന പ്രക്ഷോഭകാലത്ത് കോഴഞ്ചേരിയിൽ രാജ്യദ്രോഹ പ്രസംഗം നടത്തിയതിന് രണ്ടു വർഷം കഠിനതടവനുഭവിച്ച ഒരച്ഛന്റെ മകനാണ് ബാലകൃഷ്ണൻ. മാപ്പെഴുതാൻ വിസമ്മതിച്ചതിനാൽ നിയമപഠനം എന്നേക്കുമായി അവസാനിച്ചു.

പൊതുജീവിതത്തിൽ അച്ഛനായിരുന്നു ബാലന്റെ മാർഗദീപം. അമേരിക്കൻ മോഡൽ ഭരണഘടനയെ എതിർത്തു പ്രസംഗിച്ചതിന് ശിക്ഷിക്കപ്പെട്ട് സെൻട്രൽ ജയിലിലേക്കയക്കപ്പെടുമ്പോൾ ബാലകൃഷ്ണൻ ചന്ദ്രികക്കെഴുതി: "എന്റെ പല സുഹൃത്തുക്കളും പൂജപ്പുരയിലുണ്ട്. എന്റെ നേതാവും മാർഗദർശിയുമായ പിതാവ് അവിടെയുണ്ട്. ഒരാദർശത്തിന്റെ പിന്നാലെ പോകുന്നു എന്ന അസൂയാജന്യമായ മാനസിക സുഖമുണ്ട്. നിന്റെ പുഞ്ചിരികൂടി വേണ്ടിയിരുന്നു. പക്ഷേ, നീ കരയാനാണ് തീരുമാനിച്ചത്. എന്റെ നിർഭാഗ്യം."

സെൻട്രൽ ജയിലിൽവെച്ചാണ് ബാലകൃഷ്ണൻ എൻ. ശ്രീകണ്ഠൻനായരെ പരിചയപ്പെടുന്നത്. ജീവിതാന്ത്യംവരെ ആ അടുപ്പം നീണ്ടുനിന്നു. 1947 സെപ്റ്റംബറിൽ കേരളാ സോഷ്യലിസ്റ്റ് പാർട്ടി രൂപംകൊണ്ടപ്പോൾ അതിൽച്ചേരാൻ ബാലകൃഷ്ണന് രണ്ടാമതൊന്ന് ആലോചിക്കേണ്ടി വന്നില്ല. മാർക്സിസം-ലെനിനിസത്തിൽ അവഗാഹം നേടിയിരുന്ന ബാലൻ കോൺഗ്രസ് സർക്കാറിന്റെ കടുത്ത വിമർശകനായി മാറി. സി. കേശവൻ മന്ത്രിയായിരിക്കുമ്പോൾ ജയിലിൽ കിടക്കാനുള്ള ഭാഗ്യവുമുണ്ടായി ബാലകൃഷ്ണന്. 'മന്ത്രികുമാരൻ അറസ്റ്റിൽ' എന്ന ശീർഷകത്തിലാണ് സ്വന്തം അമ്മാവൻ നടത്തുന്ന *കേരള കൗമുദി* വാർത്ത പ്രസിദ്ധീകരിച്ചത്.

കെ.എസ്.പി. പിളർന്ന് ആർ.എസ്.പിയുണ്ടായപ്പോൾ ബാലകൃഷ്ണൻ ശ്രീകണ്ഠൻ ചേട്ടനോടൊപ്പം നിന്നു. ചവറ ലഹളക്കേസിൽ പ്രതിയായി തടവുശിക്ഷ അനുഭവിച്ചിരുന്ന ശ്രീകണ്ഠൻനായർ വിമോചിതനായതിന്റെ തൊട്ടുപിന്നാലെയാണ് പൊതുതെരഞ്ഞെടുപ്പ് നടന്നത്. സി. കേശവനെ എതിർത്തു പ്രസംഗിക്കുന്നതിൽ ബാലകൃഷ്ണന് പ്രയാസമുണ്ടായിരുന്നു. ബാലന്റെ ധർമസങ്കടം മനസ്സിലാക്കിയ ശ്രീകണ്ഠൻ ചേട്ടൻ പറഞ്ഞു: "എനിക്ക് ഇക്കാര്യത്തിൽ നിന്നെ ഉപദേശിക്കാൻ സാധ്യമല്ല. നിനക്കു രാഷ്ട്രീയം വേണോ, അതോ വെറും ഗാർഹിക ബന്ധം മതിയോ എന്ന് നീ തന്നെയാണ് തീരുമാനിക്കേണ്ടത്. രാഷ്ട്രീയത്തിൽതന്നെ നിലയുറപ്പിക്കുന്നത് ശരിയല്ലെന്ന് തോന്നുന്നുവെങ്കിൽ ഒരു നിമിഷം പോലും അവിടെ നിൽക്കരുത്. അച്ഛനോടുള്ള സ്നേഹം നിന്നെ രാഷ്ട്രീയത്തിൽനിന്ന് പിന്തിരിപ്പിക്കുകയാണെങ്കിൽ എനിക്കു നിന്നെപ്പറ്റി മതിപ്പുണ്ടായിരിക്കുകയില്ല. പക്ഷേ, ഒരു കൊച്ചനുജന് പ്രതീക്ഷിക്കാവുന്ന ഒരു ചേട്ടന്റെ സ്നേഹം നിനക്ക് എപ്പോഴും എന്നിൽനിന്ന് പ്രതീക്ഷിക്കാം." ഈ ഗീതോപദേശം മർമവേധിയായിരുന്നു. ബാലകൃഷ്ണന്റെ പ്രസംഗ നിർഝരിയിൽ കോൺഗ്രസ് കോട്ടകൾ കിടിലംകൊണ്ടു. പൊടിപാറിയ പോരാട്ടത്തിനൊടുവിൽ സി. കേശവൻ കഷ്ടിച്ചു ജയിച്ചു. ശ്രീകണ്ഠൻനായർ ലോക്സഭാംഗവുമായി. പ്രസംഗ യജ്ഞത്തിന്റെ ഫലമായി ബാലകൃഷ്ണന്റെ ശ്വാസനാളത്തിൽ തുള വീണു. അതി കഠിനമായ നെഞ്ചുവേദനമൂലം ആശുപത്രി കിടക്കയെ ശരണം പ്രാപിച്ചു.

ആ തെരഞ്ഞെടുപ്പോടെ സി. കേശവൻ സജീവ രാഷ്ട്രീയം വിട്ടു. 1954നു ശേഷം മയ്യനാട്ടു തിരിച്ചെത്തി ശാന്തമായി വിശ്രമജീവിതം നയിച്ചു. അച്ഛന്റെ ആത്മകഥക്ക് അവതാരിക

യെഴുതിയത് ബാലകൃഷ്ണൻ തന്നെ. 1954-56 കാലത്ത് തിരു-കൊച്ചി നിയമസഭാംഗവും 1971-77 കാലഘട്ടത്തിൽ ലോക്സഭാംഗവുമായിരുന്നു ബാലകൃഷ്ണൻ. പോകപ്പോകെ വിപ്ലവ സോഷ്യലിസത്തേക്കാൾ സുരാപാനത്തോടായി ബാലനു കമ്പം. 1969 ജൂലൈ ഏഴിന് കേശവൻ ദിവംഗതനായി; 84 ജൂലൈ 16ന് ബാലകൃഷ്ണനും.

കേരളത്തെ സംബന്ധിച്ചിടത്തോളം മക്കൾ രാഷ്ട്രീയത്തിൻെറ തുടക്കം സി. കേശവനിൽനിന്നാണെന്ന് കരുണാകരൻ ഒരിക്കൽ പറയുകയുണ്ടായി. (കേശവനോടൊപ്പം 1952-54 കാലത്തും ബാലകൃഷ്ണനോടൊപ്പം 1954-56 കാലഘട്ടത്തിലും നിയമസഭാംഗമായിരുന്നു കരുണാകരൻ) പറഞ്ഞതു കരുണാകരനാണെങ്കിലും സംഗതി സത്യമാണ്. അച്ഛനോട് മല്ലടിച്ചാണ് ബാലകൃഷ്ണൻ നേതാവായതെന്നു മാത്രം. ടി.എം. വർഗീസിൻെറയോ എ.ജെ. ജോണിൻെറയോ മക്കൾ രാഷ്ട്രീയത്തിലിറങ്ങിയില്ല. കോഴിപ്പുറത്ത് മാധവമേനോനും കുട്ടിമാളുവമ്മയും രാഷ്ട്രീയക്കാരായിട്ടും കുട്ടികളാരും ആവഴി പിന്തുടർന്നില്ല. താണുപിള്ള സാറിൻെറ മകളുടെ ഭർത്താവ് പട്ടം കൃഷ്ണപിള്ള കുറേക്കാലം പി.എസ്.പി രാഷ്ട്രീയം പയറ്റിയെങ്കിലും ക്ലച്ചു പിടിച്ചില്ല. 1962ൽ കൃഷ്ണപിള്ള തിരുവനന്തപുരത്തുനിന്ന് ലോക്സഭയിലേക്ക് മൽസരിച്ചപ്പോൾ പി.എസ്. നടരാജപിള്ള റെബലായി നിന്ന് ജയിച്ചു. കമ്യൂണിസ്റ്റു പാർട്ടിയും പൊന്നറ ശ്രീധറുമൊക്കെ നടരാജപിള്ളയെ പിന്തുണച്ചു. 1978 സെപ്റ്റംബറിൽ തിരുവനന്തപുരം ഈസ്റ്റ് നിയോജക മണ്ഡലത്തിൽ നടന്ന ഉപതെരഞ്ഞെടുപ്പിൽ കോൺഗ്രസ്-ഐ പിന്തുണയുള്ള സ്വതന്ത്ര സ്ഥാനാർഥിയായി ഭാഗ്യപരീക്ഷണം നടത്തിയ കൃഷ്ണപിള്ള മാർക്സിസ്റ്റു പാർട്ടിയിലെ അനിരുദ്ധനോടും തോറ്റു.

പി.എം.എസ്.എ പൂക്കോയ തങ്ങളുടെ പുത്രൻ മുഹമ്മദലി ശിഹാബ് തങ്ങൾ മുസ്ലിം ലീഗിൻെറ സംസ്ഥാന പ്രസിഡൻറു സ്ഥാനത്തെത്തിയതൊഴിച്ചാൽ ഏറെക്കാലത്തേക്ക് മക്കൾ രാഷ്ട്രീയത്തിനു കൂമ്പുണ്ടായില്ല. എൺപതുകളുടെ അന്ത്യത്തിലും തൊണ്ണൂറുകളുടെ ആദ്യ പകുതിയിലുമായി മൺമറഞ്ഞ പല നേതാക്കളുടെയും മക്കൾ രംഗത്തുവന്നു. ടി.കെ. ദിവാകരൻെറ മകൻ ബാബു, സി.എച്ച്. മുഹമ്മദ്കോയയുടെ മകൻ മുനീർ, പി.ടി. ചാക്കോയുടെ പുത്രൻ പി.സി. തോമസ്, കെ.എം. ജോർജിൻെറ മകൻ ഫ്രാൻസിസ് എന്നിവരൊക്കെ ഇക്കൂട്ടത്തിൽപെടുന്നു. മുതിർന്ന കമ്യൂണിസ്റ്റ് നേതാക്കളുടെ സന്തതികളും -ഇ.എം.എസിൻെറ ശ്രീധരൻ, ശിവൻപിള്ളയുടെ രാജു, കെ.പി. പ്രഭാകരൻെറ രാജേന്ദ്രൻ, സി.കെ. വിശ്വനാഥൻെറ ബിനോയ്- മടിച്ചുനിന്നില്ല.



**മകൻ കെ.പി.സി.സി പ്രസിഡൻറായിട്ടും കാരണവരുടെ നിലപാടിനു മാറ്റമില്ല. സർക്കാറിനെയും നേതൃത്വത്തെയും ഒളിഞ്ഞും തെളിഞ്ഞും ആക്രമിക്കുകയാണദ്ദേഹം.**

സ്വന്തം മകനെ രാഷ്ട്രീയത്തിൽ നട്ടു നനച്ചു വളർത്തി വലുതാക്കി തന്നോളം പോന്ന മഹാവൃക്ഷമാക്കിയ ഒരു നേതാവുണ്ടെങ്കിൽ അത് കരുണാകരനാണ്. കെ.എസ്.യുവിലോ യൂത്ത് കോൺഗ്രസിലോ പ്രവർത്തിച്ച പരിചയമില്ല മുരളിക്ക്. സേവാദൾ ചെയർമാനായി നിയമിക്കപ്പെടുമ്പോൾ അദ്ദേഹം കോൺഗ്രസിലെ നാലണ മെമ്പറെങ്കിലുമായിരുന്നുമില്ല. മുരളി അമരക്കാരനായ ശേഷമാണ് സേവാദൾ എന്ന ഒന്നുണ്ടെന്ന് കോൺഗ്രസുകാർ തന്നെയും അറിയുന്നത്. 1989ലെ ലോക്സഭാ സ്ഥാനാർഥി നിർണയം നടക്കുമ്പോൾ സേവാദളിനും കിട്ടി പ്രാതിനിധ്യം. പ്രതിനിധി കെ. മുരളീധരനായതു സ്വാഭാവികം. കരുണാകരൻ മൂത്രമൊഴിക്കാൻ പോയ തക്കം നോക്കി ആൻറണിയാണ് മുരളിയുടെ പേര് കോഴിക്കോട് സീറ്റിലേക്ക് നിർദേശിച്ചത്. ഒരു ചെറുപ്പക്കാരൻ നന്നാകുന്ന കാര്യമാണല്ലോ എന്നു കരുതി കരുണാകരൻ എതിർത്തില്ലെന്നു മാത്രം. ഇ.കെ. ഇമ്പിച്ചി ബാവയെ മലർത്തിയടിച്ച് മുരളി ദൽഹിക്കു വണ്ടി കയറി.

1991ൽ കരുണാകരൻ മുഖ്യമന്ത്രി കസേരയിൽ തിരിച്ചെത്തി. ഏതു കാര്യവും എം.പിയോടുകൂടി ആലോചിച്ചേ ചെയ്യാവൂ എന്ന് ലീഡർ തിട്ടൂരം പുറപ്പെടുവിച്ചു. വയലാർ രവി കെ.പി.സി.സി പ്രസിഡൻറായപ്പോൾ ജനറൽ സെക്രട്ടറിമാരിലൊരാളായി മുരളിയെ നാമനിർദേശം ചെയ്തു. "കെ. മുരളീധരൻ സംസ്ഥാനത്തെ പ്രമുഖ കോൺഗ്രസ് നേതാക്കളിലൊരാളാണ്" എന്ന് പ്രസിഡൻറ് സ്വയം ന്യായീകരിച്ചു. 1996ൽ കോഴിക്കോട്ടും '98ൽ തൃശൂരും നിന്ന് തോറ്റിട്ടും മുരളീധരന് യാതൊരു ഗ്ലാനിയും ഉണ്ടായില്ല. രണ്ടുവട്ടം അടുപ്പിച്ച് തോറ്റവർക്ക് ടിക്കറ്റില്ല എന്ന തത്ത്വം കാറ്റിൽ പറത്തിക്കൊണ്ട് ലീഡർ മകനു സീറ്റ് തരമാക്കി. ഇത്തവണ വൻ ഭൂരിപക്ഷത്തോടെ മുരളി ജയിക്കുകയും ചെയ്തു.

തെന്നല ബാലകൃഷ്ണപിള്ള കെ.പി.സി.സിയുടെ ഇടക്കാല പ്രസിഡൻറായി വന്നപ്പോൾ മുരളിയായി ഏക വൈസ് പ്രസിഡൻറ്. പ്രസിഡൻറിൻെറ ഫീഡർകാറ്റഗറിയാണ് വൈസ് പ്രസിഡൻറ്. തെന്നല താൽക്കാലിക പ്രസിഡൻറു മാത്രമാണെന്ന് ഇടക്കിടെ കരുണാകരൻ ഓർമപ്പെടുത്തിക്കൊണ്ടുമിരുന്നു. ഏതായാലും ആൻറണി മുഖ്യമന്ത്രി സ്ഥാനമേറ്റ ദിവസം തന്നെ മുരളീധരൻെറ അരിയിട്ടു വാഴ്ചയും നടന്നു.

മകൻ കെ.പി.സി.സി പ്രസിഡൻറായിട്ടും കാരണവരുടെ നിലപാടിനു മാറ്റമില്ല. സർക്കാറിനെയും നേതൃത്വത്തെയും ഒളിഞ്ഞും തെളിഞ്ഞും ആക്രമിക്കുകയാണദ്ദേഹം. ആൻറണി-ഉമ്മൻചാണ്ടി-ചെന്നിത്തല പ്രഭൃതികളോടാണിപ്പോൾ മുരളീധരനു താൽപര്യം. അച്ചടക്കത്തിൻെറ ആവശ്യകതയെപ്പറ്റിയാണ് മുരളിയുടെ പ്രഭാഷണങ്ങളേറെയും. പത്മജയുടെ രാഷ്ട്രീയ പ്രവേശത്തെപ്പറ്റി മുരളിക്ക് ആശങ്കയുണ്ട്. ഒരു നേതാവും ഒന്നിലധികം മക്കളെ ഒരേസമയം രാഷ്ട്രീയത്തിലിറക്കിയ ചരിത്രമില്ല. സഞ്ജയ് ഗാന്ധിയുടെ മരണശേഷമാണ് ഇന്ദിരാജി രാജീവിനെ രാഷ്ട്രീയത്തിൽ കൊണ്ടുവന്നത്. കരുണാകരന് മകൻ, മകൾ എന്ന വ്യത്യാസമൊന്നുമില്ല. രണ്ടു മക്കൾക്കും തുല്യ നീതി എന്നാണ് അദ്ദേഹത്തിൻെറ നയം. അച്ഛനെ ധിക്കരിച്ച് പി.സി. ചാക്കോയെ പി.സി.സി വൈസ് പ്രസിഡൻറാക്കാൻ മുരളി ശ്രമിച്ചെങ്കിലും ഫലവത്തായില്ല. കരുണാകര ഗ്രൂപ്പിനു നേതാവ് പത്മജ; കരുണാകര വിരുദ്ധ ഗ്രൂപ്പിൻെറ നേതാവ് മുരളീധരൻ. ബാലി-സുഗ്രീവ യുദ്ധം ആരംഭിക്കാറായി. "അച്ഛൻ കൊടുത്തൊരു മാല ബാലിക്കുമുണ്ട്, ആൻറണി നൽകിയ മാല സുഗ്രീവനും" എന്നാണ് ഇപ്പോഴത്തെ അവസ്ഥ.

കരുണാകരൻേറതിനേക്കാൾ എത്രയോ ദയനീയമാണ് ആർ. ബാലകൃഷ്ണപിള്ളയുടെ കാര്യം. വാളകം മുതൽ പുലമൺ വരെയുള്ള മഹാ സാമ്രാജ്യത്തിലൊതുങ്ങുന്നതാണ് അദ്ദേഹത്തിൻെറ പാർട്ടിയെങ്കിലും കൊട്ടാരക്കര ബാലകൃഷ്ണൻ കേരള രാഷ്ട്രീയത്തിലെ ഏറ്റവും തലയെടുപ്പുള്ള കൊമ്പനാണ്. ഭരണത്തിലും പ്രതിപക്ഷത്തിലും പന്തീരായിരം എന്നാണ് അദ്ദേഹത്തിൻെറ മാർക്കറ്റു വില. കാലാകാലങ്ങളിൽ കെ.എം. മാണിയോടും കെ. കരുണാകരനോടുമൊക്കെ കൊമ്പു കോർത്ത് കാടുമുഴങ്ങും വിധം ചിന്നം വിളിച്ചു നടന്ന ബാലകൃഷ്ണപിള്ളയിപ്പോൾ നിന്ദിതനും പീഡിതനുമായി ഐക്യജനാധിപത്യ മുന്നണിയുടെ വടക്കേ പറമ്പിൽ തളക്കപ്പെട്ടുനിൽക്കുന്നു.

കെ.ബി. ഗണേഷ്കുമാറിന് എന്ത് രാഷ്ട്രീയ പാരമ്പര്യമുണ്ടെന്ന് മാലോകർക്കറിയാം. 1985ൽ കെ.ജി. ജോർജിന്റെ 'ഇരകൾ' എന്ന സിനിമയിലഭിനയിച്ചുകൊണ്ടാണ് ഗണേശൻ വെള്ളി വെളിച്ചത്തിലെത്തുന്നത്. കേരള കോൺഗ്രസ് പ്രതിനിധാനം ചെയ്യുന്ന മധ്യ തിരുവിതാംകൂർ സമ്പന്ന ക്രൈസ്തവ സമൂഹത്തിന്റെ പശ്ചാത്തലമായിരുന്നു ഇരകളുടേത്. പിതാവിനെ ധിക്കരിക്കുന്ന, പിതാവിനാൽ കൊല്ലപ്പെടുന്ന ബേബി എന്ന ചെറുപ്പക്കാരന്റെ വേഷമായിരുന്നു ഗണേശന്. 'ഇരകൾ' സാമ്പത്തിക വിജയമായിരുന്നില്ലെങ്കിലും നടന് പിന്നെയും വേഷങ്ങൾ കിട്ടി. സിനിമാ പ്രസിദ്ധീകരണങ്ങളുടെ ഗോസിപ്പു കോളങ്ങളിലാണ് ഗണേശൻ നിറഞ്ഞുനിന്നത്. അചിരേണ ഭാര്യയും പിണങ്ങിപ്പിരിഞ്ഞു.

1999ലെ ലോക്സഭാ തെരഞ്ഞെടുപ്പിൽ തിരുവനന്തപുരത്തോ കൊല്ലത്തോ ഗണേശൻ സ്ഥാനാർഥിയാകുമെന്ന ശ്രുതിയുണ്ടായിരുന്നു. കോൺഗ്രസ് ടിക്കറ്റു മോഹിച്ചു കരുണാകരനെയാണ് സമീപിച്ചത്. തിരുവനന്തപുരം സീറ്റ് ലീഡർ വി.എസ്. ശിവകുമാറിനു കൊടുത്തു; കൊല്ലം, അർജുൻസിംഗിനെ സ്വാധീനിച്ച് എം.പി. ഗംഗാധരൻ നേടിയെടുത്തു. ഇക്കഴിഞ്ഞ തെരഞ്ഞെടുപ്പിൽ പിള്ളതന്നെ മകനെ വിളിച്ച് പത്തനാപുരം സീറ്റു കൊടുക്കുകയായിരുന്നു. നാട്ടുകാരനും പ്രമുഖ പാർലമെന്ററിയനുമായ പ്രകാശ് ബാബുവിനെ അടിയറവു പറയിച്ച് ഗണേശൻ പുത്തരിയങ്കം ജയിച്ചു. മുന്നണിക്ക് ഭൂരിപക്ഷവും കിട്ടി.

കേരള കോൺഗ്രസ് (ബി)യെ പ്രതിനിധാനം ചെയ്ത് ആരാകണം മന്ത്രിയെന്നതിന് തർക്കമേയില്ല. പാർട്ടിയുടെ ജീവാത്മാവും പരമാത്മാവുമായ പിള്ളയദ്ദേഹത്തിന്റെ പേരു തന്നെ നിർദേശിക്കപ്പെട്ടു.

**രാഷ്ട്രീയത്തിൽ മകനെയെന്നല്ല സ്വന്തം നിഴലിനെ പോലും വിശ്വസിക്കരുതെന്നല്ലേ കരുണാകരന്റെയും ബാലകൃഷ്ണപിള്ളയുടെയും അവസ്ഥ സൂചിപ്പിക്കുന്നത്. മക്കളെ രാഷ്ട്രീയത്തിലിറക്കാൻ മേക്കപ്പിടുവിച്ചു നിറുത്തിയിട്ടുള്ള മാണി സാറും ടി.എം. ജേക്കബ്ബും ദയവായി ഇക്കാര്യം ശ്രദ്ധിക്കുമല്ലോ?**



അപ്പോഴാണ് ആന്റണിക്കൊരു നമ്പൂരി ശങ്ക-ക്രിമിനൽ കേസിൽ ശിക്ഷിക്കപ്പെട്ടയാളെ മന്ത്രിയാക്കാമോ? ഗവർണർക്കുമുണ്ടായത്രെ ഇത്തരമൊരു സംശയം. തൊട്ടഅയൽ സംസ്ഥാനത്ത് ശിക്ഷ കിട്ടുക മാത്രമല്ല തെരഞ്ഞെടുപ്പിൽ മൽസരിക്കാൻ അയോഗ്യത കൽപിക്കപ്പെടുകയും ചെയ്യപ്പെട്ട പുരട്ചിതലൈവിക്കു മുഖ്യമന്ത്രിയാകാം. ഇവിടെ അയോഗ്യതയൊന്നുമില്ലാത്ത പാവം പിള്ളക്ക് ഒരു സാദാ മന്ത്രിയായിക്കൂടാ! അങ്ങനെ ഗണേഷ്കുമാർ മന്ത്രിയായി.

മന്ത്രിയായതും ഗണേശൻ ആന്റണിയുടെ ആളായി. പിള്ളയുടെ അവസ്ഥ കറിവേപ്പിലക്കു തുല്യം. മുഖ്യനെ പിന്താങ്ങാൻ നൂറംഗങ്ങൾ തികച്ചുമുള്ളപ്പോൾ ബാലകൃഷ്ണപിള്ളയെ ആരു ഗൗനിക്കാൻ? കരുണാകരൻ മാത്രമാണ് അൽപം സഹതാപമെങ്കിലും പ്രകടിപ്പിച്ചത്. നാരായണപ്പണിക്കർ യാതൊരു സൗമനസ്യവും കാണിച്ചില്ല. (സമുദായാചാര്യാ, അങ്ങിതു കാണുന്നുണ്ടോ?)

ജയലളിതക്കേസിലെ വിധി വന്നപ്പോഴെങ്കിലും ആന്റണി മനസ്സ് മാറ്റുമെന്നാണ് പാവം പിള്ള കരുതിയത്. നിയമസഭാംഗമായിരിക്കാൻ അയോഗ്യയായ ആൾക്ക് മുഖ്യമന്ത്രിയാകാൻ കഴിയില്ല എന്നാണ് സുപ്രീം കോടതി വിധിച്ചത്. അതിന്റെയർഥം സഭാംഗമാകാൻ യോഗ്യനായ പിള്ളക്ക് മന്ത്രിയാകാൻ യാതൊരു തടസ്സവുമില്ല എന്നല്ലേ? ഏത് പിള്ള, എന്തുപിള്ള എന്ന നിലപാടിലാണ് ആന്റണി. സുപ്രീംകോടതി വിധിയുടെ വെളിച്ചത്തിൽ പിള്ളയുടെ സഭാംഗത്വംതന്നെ അപകടത്തിലാണെന്ന് പറയുന്നു, എം.പി. ഗംഗാധരൻ. അച്ഛനുവേണ്ടി സ്ഥാനമൊഴിയാൻ തയാറാണെന്ന് നാഴികക്ക് നാൽപതു വട്ടം പറഞ്ഞിരുന്ന ഗണേശൻ ഇപ്പോൾ പറയുന്നത് ധാർമികതയുടെ പേരിൽ അച്ഛൻ മന്ത്രിസ്ഥാനത്തുനിന്ന് സ്വയം ഒഴിഞ്ഞുമാറി നിൽക്കുകയാണെന്നാണ്. ഗണേശൻ 'ഇര'കളിൽ അഭിനയിക്കുന്നതിനും നാലഞ്ച് കൊല്ലം മുമ്പ് 'വെടിക്കെട്ട്' എന്ന സിനിമയിൽ അഭിനയിച്ചയാളാണ് ബാലകൃഷ്ണ പിള്ള. രാഷ്ട്രീയാഭിനയമാണെങ്കിൽ ഗണേശന്റെ ജനനത്തിനും വളരെ മുമ്പ് ആരംഭിച്ചതാണ്. ബാലകൃഷ്ണപിള്ളയോടാണ് ഈ വായ്പ്പിട്ട്!

രാഷ്ട്രീയത്തിൽ മകനെയെന്നല്ല സ്വന്തം നിഴലിനെപോലും വിശ്വസിക്കരുതെന്നല്ലേ കരുണാകരന്റെയും ബാലകൃഷ്ണപിള്ളയുടെയും അവസ്ഥ സൂചിപ്പിക്കുന്നത്. മക്കളെ രാഷ്ട്രീയത്തിലിറക്കാൻ മേക്കപ്പിടുവിച്ചു നിറുത്തിയിട്ടുള്ള മാണി സാറും ടി.എം. ജേക്കബ്ബും ദയവായി ഇക്കാര്യം ശ്രദ്ധിക്കുമല്ലോ? ●